License No. 371. Dated 10-10-37.

# വൈദ്യസാരഥി.

വാല്യം 12. } 1123 മീനം. { ലക്കം 12.



EDITOR:- N. S. MOOSS, (VAYASKARA)

വാർഷികവരിസംഖ്യ രൂ. ൩. ഒററപ്രതിക്കു് അണ 4.

# വൈദ്യസാരഥി.

കേരളത്തിലെ
ഏക സംസ്കൃത മലയാള വൈദ്യമാസിക

വാല്യം 12. } 1123 മീനം. { ലക്കം 12.

## മംഗളം.

—*—

രിപോർജയേ സാരഥിവന്മഹീപതേഃ
സഹായതാം വൈദ്യഗണസ്യ രുഗ്ജയേ
പ്രപദ്യമാനേയമതീവ മാസികാ
സദാ പരം ശുംഭതു വൈദ്യസാരഥിഃ

വൈദ്യൻ, പി. രാമൻമേനോൻ.

1948 ഏപ്രിൽ 22-ാംനു- മുതൽ 3 ദിവസം സമാജത്തിൽ വെച്ചുകൂടിയ വൈദ്യസംഘത്തിൻെറ 3-ാമത്തെ

## സാധാരണയോഗത്തിലെ തീർപ്പുകൾ.

ഹാജർ.

1. ശ്രീ. കുട്ടഞ്ചേരി ആര്യൻമൂസ്സ് അവർകൾ.
2. ,, മഠം ശ്രീധരൻ നമ്പൂതിരി ,,
3. ,, പി. ടി. നാരായണൻമൂസ്സ് ,,
4. ,, പുലാമന്തോൾ സി. ശങ്കരൻമൂസ്സ് ,,
5. ,, ആലത്തിയൂർ ശങ്കരൻനമ്പി ,,
6. ,, ടി. രാമവാര്യർ ,,
7. എസ്. രാമൻ നമ്പീശൻ ,,
8. ഇ. ടി. നീലകണ്ഠൻ മൂസ്സ് ,,

1. വൈദ്യസംഘത്തിന്റെ തീർപ്പുകൾ വൈദ്യസാരഥിയിൽ പ്രസിദ്ധപ്പെടുത്തുവാൻ സംഘത്തിന്റെ ഒരംഗവും വൈദ്യസാരഥിയുടെ പത്രാധിപരുമായ എൻ. എസ്സ്. മൂസ്സവർകളെ പ്രത്യേകം ചുമതലപ്പെടുത്തുവാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു.

2. സംഘം വകയായി പ്രസിദ്ധപ്പെടുത്തുന്ന എല്ലാ വിഷയങ്ങളുടേയും 30-ൽ കുറയാതെ കോപ്പികൾ സംഘം ആഫീസിൽ വരുത്തിവെക്കേണ്ടതാണു്.

3. ഭസ്മം, സിന്ദൂരം മുതലായ പ്രത്യേകം ചില ഔഷധങ്ങളുടെ നിമ്മാണം മുതലായതു് മററു പ്രസിദ്ധവൈദ്യസ്ഥാപനങ്ങളിൽ പോയി പരിശീലിക്കുവാനും സംഗ്രഹിക്കുവാനും സമാജത്തിലെ ഒരു വൈദ്യനെ പ്രത്യേകം ചുമതലപ്പെടുത്തേണ്ടതാണു്.

4. കാര്യപരിപാടിയിലുള്ള 86-ം, 87-ം നമ്പർ വിഷയങ്ങളേപ്പററി ആലോചിച്ചു് താഴെ വിവരിക്കുന്നപ്രകാരം തീർച്ചപ്പെടുത്തുകയും ബാക്കി അടുത്ത യോഗത്തിലേക്കു് നീട്ടിവെക്കുകയും ചെയ്തതിന്നുശേഷം 24-ാംനു- വൈകുന്നേരം 6 മണിക്കു് യോഗം മംഗളമായി പിരിഞ്ഞു.

സിദ്ധാന്തം.

86-ൽ 1. "സ്നേഹേ സിദ്ധ്യതി ശുദ്ധാംബുനിഷ്ക്വാഥസ്വരസൈഃക്രമാ"ദിത്യാദിനാ. ശുദ്ധാംബുനിഷ്ക്വാഥസ്വരസാ ഏവ സ്നേഹസാധനേ പ്രസിദ്ധാദ്രവാഃ. അതഃ പ്രസിദ്ധദ്രവ്യസ്യൈവ സമുദിതസ്യ "സ്നേഹപാക"ഇത്യാദിനാ ചാതുർഗ്ഗുണ്യം നിയമിതം. തസ്മാദസനവില്വാദിയോഗെ ക്വാഥസ്യ ചാതുർഗ്ഗുണ്യം "പൃഥക് സ്നേഹസമ"മിത്യനയൈവ പരിഭാഷയാ ക്ഷീരസ്യ സ്നേഹസാമ്യമിതിച സിദ്ധം.

2. യതഃശുദ്ധബലാദിയോഗേഷു ക്വാഥാദികല്പനാ സ്വയമാചാര്യ്യപരിഭാഷാമേവാശ്രയതെ അതഃദ്വിഗുണപരിഭാഷാംപി തേഷു സമാപതതി. തസ്മാൽ തേഷ്വപി കുഡുബാദീനാം ദ്വൈഗുണ്യമിതി സിദ്ധം.

3. കാഥകല്പനായാം അതികഠിനദ്രവ്യാണാമപി ഷോഡശഗുണജലസ്യ സർവ്വസമ്മതത്വാൽ മാർദ്ദവാദീനാം സാപേക്ഷത്വേന ദുർഗ്രഹത്വാച്ച സർവ്വത്രാപി ജലം ഷോഡശഗുണമേവയുക്തമിതി സിദ്ധം. പരന്തു മൃദുത്വാദിനാ പ്രസിദ്ധാനാമൌഷധാനാം യത്ര പൃഥക് കാഥകല്പനാ തത്രൈവ ജലം ക്രമാൽ ചതുർഗ്ഗുണാദി ദേയം.

4. സ്നേഹപാകേപി ക്ഷീരാദിസഹിതം ദ്രവ്യം "ന സമ്യങ് മുക്തരസം ഭവതി കിഞ്ച മൃദുപാകേ തസ്യ സമ്യങ് മുക്തരസതാ ഭവത്യേവ. തസ്മാൽ മൃദുപാകെ ക്ഷീരാദിപ്രക്ഷേപോ യുജ്യതേ. നിഷ്കല്കയോഗേഷു ക്ഷീരാദീനാം യുഗപൽ പ്രക്ഷേപഃ സമ്മത ഏവ. അദ്രവദ്രവ്യസ്യൈവ സ്നേഹാദിസാഹിത്യേന സമ്യങ് മുക്തരസത്വസ്യ നിഷേധാൽ.

5. യത്ര വ്യഞ്ജനേതരപ്രകരണെ മാംസരസഃ പഠ്യതേ തത്ര "ബ്രാത്ത്" ഇതി ഭാഷായാം പ്രസിദ്ധ ഏവ ഗ്രാഹ്യഃ.

6. യദ്യപി. "ഉഷ്ണീകൃതം പുനരിതി ഭോജനവിഷയ ഏവ നിഷേധഃ ന കാഥാദികം പ്രാപ്നോതി. തഥാപി. പര്യുഷിതത്വസ്യ പ്രായേണ നികൃഷ്ടത്വാൽ പ്രതിദിനം പൃഥക് കാഥകല്പനൈവ സ്വീകരണീയാ.

| | അശുദ്ധഃ | ശുദ്ധഃ |
|---|---|---|
| 47-ൽ 1. | കൃതിവ്യാധൌ | = കൃമിവ്യാധൌ (സംഗതാൎത്ഥത്വാൽ) |
| 2. | കഷായശോഷൈശ്ച | = കഷായപിഷ്ടേച (സംഗതാൎത്ഥത്വാൽ പാഠാന്തരദർശനാച്ച) |
| 3. | ആത്മവാതം | = ആമവാതം [സംഗതാൎത്ഥത്വാൽ] |
| 4. | ലേപാഹാരാദിശിതളഃ | = ലേപാഹാരാദിശീലിതഃ |
| 5. | രസഃ | = സരഃ ,, |
| 6. | അഗ്നിശിശിരാ | = അതിശിശിരാ ,, |
| 7. | വീര്യ്യഗർഭപ്രതാനഃ | = വീര്യ്യഗർഭപ്രതാനഃ |

വീര്യ്യഗർഭപ്രതാനഃ ഇതി യഥാശ്രുതേ വീര്യ്യഗർഭം

പ്രതനോതീത്യത്ഥഃ പ്രകൃതേ ലബ്ധവ്യഃ. സോ ത്ഥഃ വ്യുല്പത്യാ പാഠാന്തരേണവാ സംഗമയിതവ്യഃ.

8. സുഖസംഭവം = സുഖസംഭവം—(സുഖ സംഭവമിത്യസ്യാരോഗ്യപ്രദായിത്യത്ഥഃ)

9. ദേവദാവ്വനിലം ഹന്തീത്യാദി പ്രക്ഷേപ്തവ്യഃ പുന രുക്തതചാൽ)

10. കട്വതിക്തജചരഘ്നാനി ക്ഷുദ്രികാണാം ഫലാനിതു ഇതി പദവിനിമയേന അദൃഷ്ടതചകല്പനയാവാ സാ ധുതചം ചിന്ത്യം.

11. യൂനാംദ്വിതീയാ = ന്യൂനാദ്വിതീയാ-സംഗതാത്ഥ തചാൽ.

12. ഗ്രുഢവൃഷ്യനിഷൂദനീ = ഗ്രുഢവൃഷ്യനിഷൂദനഃ ,, (ഗ്രുഢവൃഷ്യനിഷൂദനേ ഇത്യസ്യ ശുക്ലക്ഷയനാശക ഇതിയാവൽ)

13. അപ്രഗാഢാശ്ച = പ്രഗാഢേഷു

14. മധുഃ = മൃദുഃ

15. സ്നേഹിനുണെ - വിഷാദ്ധ്മാനഗുദത്ത്വാദരഹരം പരമിതി സമസ്തപദമേവ - സ്നേഹീരസേഷചി ത്യാദി പ്രക്ഷേപ്തവ്യഃ - പുനരുക്തതചാൽ.

16. കണ്ഡൂശൂലന്യശോധനഃ = കണ്ഠശൂലന്യസൂദനഃ (സംഗതാത്ഥതചാൽ)

17. കട്വജഃ = കട്വകഃ

18. തചചാകാന്തിപ്രസാദിനീ = തചചഃ കാന്തിപ്രസാ ദിനീ ,,

19. ഭൂതജചരാത്തിനാശിനീ = ഭൂതജചര വീനാശിനീ ,,

അത്ഥഃ.

1. കങ്കുഷ്ഠം = ശംഖപാടിക്കാരം.
2. പുഷ്പാഞ്ജനം = ചെമ്പും നാഗവും കൂടി ഉരുക്ക മ്പോൾ ഉണ്ടാവുന്ന കിട്ടം.

3. മാംസരോഹിണി =മാംസരോഹിണി
4. രാജാവത്തഃ =രാജാവത്തമെന്നരത്നവിശേഷം
5. ഗൈരിപാഷാണ: =ഗൌരിപാഷാണം ഇതിന്റെ അർത്ഥം മനസ്സിലായില്ല.
7. രോഹിണ: = ചെങ്കവരിമാൻ
8. കോകഡ: = മലയണ്ണാൻ
9. പേമഃ = ഊമൻ
10. ടോകഃ = മാംസവർഗ്ഗത്തിൽ പെട്ട ഒരു ജീവി. ഏതാണെന്നു മനസ്സിലായില്ല

1. അശ്മന്തകഃ = മുളംപ്ലാശ്
2 മുഷ്കകഃ = മലംപ്ലാശ്
3. തേജസ്വിനീ = വലിയ ചെറുപ്പുന്നയരി
4. ജ്യോതിഷ്മതീ = ചെറുപ്പുന്നയരി (തമിഴിൽ വാലുളവം എന്നാണ്)
5. ജലമുസ്തം = കഴമുത്തങ്ങ
6. പരിപേല്ലം = മുസ്താഭേദം
7. ഉശീരം = രാമച്ചം
8. ലാമജ്ജകം = മഞ്ഞനിറമായ രാമച്ചം
9. പ്രപൌണ്ഡരീകം = വരൾത്താമര ഇതിന്നു ദക്ഷിണദിക്കിൽ കരത്താമര എന്നും പറയും.
10. പൌണ്ഡ്രകഃ = കരിമ്പ്വിശേഷം
11. കാസീസം = ധാതുകാസീസം [അന്നഭേദി]
12. സീസകം = കാരീയം
13. ഗണേരുകാ = അർത്ഥം മനസ്സിലായില്ല
14. കർണ്ണികാരഃ = തൃക്കോന്ന

15. കാകമാചീ = കരിന്താളി

16. കാകജംഘാ = ഇതിന്റെ അത്ഥം മനസ്സിലായില്ല

17. കാകനാസാ = വലിയ കാക്കത്തൊണ്ടി

18. കാകാദിനീ = ചെറിയ കാക്കത്തൊണ്ടി

തൃതീയേവിഷയെ "ഭംഗഭഗന്ദരെ" ത്യത്രവിചിന്ത്യ "ഭംഗഭഗന്ദര" ഇതിപാഠകരണേപി പ്രഥക്ദ്വയമിത്യസ്യാ നന്വയസ്യ അദ്ധ്യായ ഇത്യദ്ധ്യാഹാരസ്യ ച തുല്യത്വാൽ "ഭംഗഭഗന്ദര" ഇതി പ്രാചീനഃ പാഠ ഏവ സാധുതയാ നിശ്ചിതഃ

ദശമേ വിഷയേ ദാനാദാനാനീതി പാഠപക്ഷേ ഏകോ വൈദ്യവിദ്വാംശ്ച പാനപാഠപക്ഷേ ഏകോ ഗ്രന്ഥശ്ച സമുപലബ്ധഃ.

അദ്ധ്യക്ഷൻ,

കുട്ടഞ്ചേരി ആയ്യൻ മൂസ്സ്.

---

# അസ്ഥിസ്രാവം.

(എസ്സ്. രാമകൃഷ്ണവാര്യർ,
വൈദ്യകലാനിധി & വിഷവൈദ്യ വിശാരദ്, തൊട്ടപ്പുഴ.)

അസ്ഥിസ്രാവം രണ്ടുവിധമുണ്ടെന്നു് ഞാൻ മുൻപ് സൂചിപ്പിച്ചിട്ടുണ്ട്. അതിൽ ഒന്നിൻെറലക്ഷണം താഴെ എഴുതുംവിധമാണ്.

ത്രക്ഷോദൈഷ്ണ: കുപിതോവായു: പക്വാവസ്തിമുഖത്വചം സപിത്ത:കുരുതെസ്രാവം ശ്വേതപീതാരുണാവിലം മന്മാത്രയത്വാൽ വൃദ്ധോഽസൌകൃശാദസ്ഥ്ന:സ്രുതിംക്രമാൽ ദാഹം സാദം ഭ്രമം മോഹം തമസ്ഥിസ്രാവമാദിശേൽ"

[ശതയോഗം]

മേൽവിവരിച്ച അസ്ഥിസ്രാവം വസ്തിയെ ആശ്രയിച്ചുണ്ടാകുന്നതും സ്ത്രീപുരുഷഭേദമെന്യേ ബാധിച്ചുകാണുന്നതുമാകുന്നു. രോഗാരംഭത്തിൽ വസ്തിമുഖത്തുള്ള തൊലിക്കു് പഴുപ്പുതട്ടുകയും കാലക്രമത്തിൽ സമീപപ്രദേശത്തുള്ള അസ്ഥികളിലേക്കുകൂടി അതു വ്യാപിച്ചു് ദ്രവിപ്പിച്ചു് പുറത്തുതള്ളുകയും ചെയ്യുന്നു. ഈ രോഗത്തിനുതന്നെ പൂയമേഹം എന്നു ചിലർ പേരുപറയാറുണ്ട്. മൂത്രത്തിൽകൂടി പഴുപ്പുധാരാളം പോകുകയും മൂത്രംവളരെ പുകച്ചിലോടും വേദനയോടുംകൂടി പ്രവർത്തിക്കുകയും ചെയ്യുന്നു. ചിലപ്പോൾ വസ്തിയിലുള്ള പഴുപ്പ് വൃക്കങ്ങൾവരെ വ്യാപിച്ചെന്നും വരാം.

ഈ പറഞ്ഞ അസ്ഥിസ്രാവം കൂടാതെ ഇനി ഒരുവിധം കൂടി ഉണ്ട്. അതു് സ്ത്രീകളുടെ ഇടയിൽ മാത്രമേ ഉണ്ടാകാറുള്ളൂ.

"യഥാസൈപർദൂഷണൈർദ്ദുഷ്ടഃ ക്രുദ്ധോയോനിസ്ഥിതോഽനിലഃ സപിത്തഃകുരുതേസ്രാവം ശോതവിസ്രാരുണാസിതം പാർശ്വരുഗ്ജ്വരകാസഞ്ച മജ്ജാഽസ്ഥ്നോവാസ്രുതിം ക്രമാൽ തദസ്ഥിസ്രാവമാഖ്യാതം ദാഹതൃഡ്ഭ്രമസംയുതം.

[ചികിത്സാമഞ്ജരി]

ഇതിനേത്തന്നെയാണു് യോഗരത്നസമുച്ചയം, ചികിത്സാസംഗ്രഹം, ചികിത്സാക്രമം മുതലായ ഗ്രന്ഥങ്ങളിൽ വേറെ ചിലപദ്യങ്ങൾകൊണ്ടു് വിവരിച്ചിരിക്കുന്നതെന്നു് നോക്കിയാൽ കാണാം.

ശുഭ്രം രക്തംവാഥവാശാകവർണ്ണം
അച്ഛം വിസ്രം യോനിജം സ്രാവമാഹ
അസ്ഥിസ്രാവഞ്ചാസ്ഥിമജ്ജാപകർഷാൽ
ആത്രേയസ്തച്ഛോഷശൂലപ്രദഞ്ച

ഇതാണു് ആ പദ്യം. മേൽവിവരിച്ച രണ്ടുപ്രമാണങ്ങളും ഒന്നിനെപ്പറ്റി പറയുന്നതാണെന്നു മനസ്സിലാക്കുവാൻ ബുദ്ധിമാന്മാർക്കു് വിഷമമില്ല. എന്നാൽ മുൻപറഞ്ഞ യോഗരത്നസമുച്ചയം മുതലായഗ്രന്ഥങ്ങളിൽ

ഭവേദ്രസവിദാഹേന
യദാതപ്ലേണ്ണമാർത്തവം
തദസ്ഥിസ്രാവമാഖ്യാത—
മിതികാശ്യപദർശനം

എന്നൊരു പ്രമാണം കാശ്യപൻേറതായി ചേർത്തിട്ടുണ്ടു്. പരമതം അനുമതമായി ഈ ഗ്രന്ഥകർത്താക്കന്മാർ സ്വീകരിക്കുന്നതായിവേണം വിചാരിക്കുവാൻ. അതായതു് രസവിദാഹംഹേതുവായി തജ്ജന്യമായ ആർത്തവത്തിനു ദൂഷ്യംവരാമെന്നും അതുകൊണ്ടു് ഒരുവിധം സ്രാവം ഉണ്ടാകാമെന്നും കാലക്രമത്തിൽ അസ്ഥിമുതലായ ധാതുക്കൾക്കുകൂടി ക്ഷയം നേരിടാമെന്നും അർത്ഥം. അപ്പോൾ ഒന്നിൽ ദോഷങ്ങൾ കോപിച്ചു് ഗർഭാശയ(യോനി)സ്ഥിതങ്ങളായിട്ടു് സ്രാവത്തെഉണ്ടാക്കുന്നുവെന്നും മററതിൽ ദുഷിച്ച ആർത്തവം സ്രാവകാരണമായി

തീരുന്നുവെന്നും പറയുന്നു. ആദ്യം പറഞ്ഞതിലും കാല ക്രമത്തിൽ ആത്തവദോഷം വരാമെന്നുള്ളതുകൊണ്ടു് ഹേതു വിലുള്ള അല്പവ്യത്യാസം ഒഴിച്ചാൽ കാശ്യപന്റെയും ആത്രേ യന്റെയും അഭിപ്രായങ്ങൾ തുല്യതയിലേക്കു് വരുന്നതായി കാണാം.

ഇനി കാശ്യപൻ പറഞ്ഞിരിക്കുന്നുവെന്നുംമററും പറ ഞ്ഞിരിക്കുന്നതു് വായിക്കുന്നവക്കു് അവിശ്വാസം തോന്നാതി രിക്കുവാനാണെന്നു് മി. മേനോൻ പറഞ്ഞിരിക്കുന്നതു ശരിയ ല്ല. ശ്രീ. വാഗ്ഭടൻപോലും നിമി, കാശ്യപൻ, ഭേളൻ മു തലായവർ പറയുന്നതായി പലതും പ്രസ്താവിച്ചിട്ടുണ്ടു്. വാ യനക്കാരുടെ സൌകയ്യത്തിനുവേണ്ടി എന്റെ വാദമുഖങ്ങൾ ഒന്നുകൂടി ക്രോഡീകരിക്കാം.

(1) ആഷഗ്രന്ഥങ്ങളിൽ പറയാത്തതായി പുതിയരോ ഗങ്ങൾ ഉണ്ടാകാം.

(2) അങ്ങിനെ ഉണ്ടാകാമെന്നും ഉണ്ടായാൽ എന്തുചെ യ്യണമെന്നും ഗ്രന്ഥങ്ങളിൽ മഹർഷിമാർ സൂചിപ്പിച്ചിട്ടുണ്ടു്.

(3) സകലവിധരോഗങ്ങളുടേയും നാമനിർദ്ദേശവും ചി കിത്സയും മഹർഷിമാർ പറഞ്ഞിട്ടുണ്ടെന്നുപറയുന്നതു് ശരി യല്ല. പറഞ്ഞിട്ടില്ല.

(4) അസ്ഥിസ്രാവമെന്നൊരു രോഗമുണ്ടു്. ഇല്ല എ ന്നുപറയുന്നതു് അബദ്ധം.

[5] അതു് രണ്ടുവിധമാണു്. ചുരുക്കത്തിൽ ഇത്രയും കായ്യങ്ങളാണു് ഇവിടെ വാദവിഷയമായിത്തീന്നിട്ടുള്ളതു്. മി. മേനോന്റേയും എന്റേയും ലേഖനങ്ങൾ വായിച്ചുകഴി ഞ്ഞിട്ടുള്ള വൈദ്യപണ്ഡിതന്മാർ പക്ഷപാതരഹിതങ്ങളായ അഭിപ്രായങ്ങൾ രേഖപ്പെടുത്തിക്കാണുവാനാഗ്രഹിക്കുന്നു.

ശുഭം ഭൂയാൽ

# * "ആയുർവേദത്തിലെ ദ്രവ്യഗവേഷണം."

(10-ാം ലക്കത്തിൽനിന്നും തുടച്ച്)

കാഷ്ഠവർഗ്ഗമായി ഗണിക്കേണ്ട ചരളം ഉണങ്ങിയ ചുമന്ന തഴതാമയായിട്ടാണ് അങ്ങാടിയിൽനിന്നും വരുന്നതു്. സ്വർണ്ണലോമാവു ഹരിദ്വാരത്തുവച്ചു് ക്രാപ്പുചെയ്തിട്ടു് അഷ്ടവർഗ്ഗം ഇവിടെ എത്തും. ഈ നില പരിഷ്കരിക്കേണ്ടതുതന്നെ. നമ്മുടെ നിത്യോപയോഗത്തിലിരിക്കുന്ന ഔഷധങ്ങൾ ഏകദേശം മുന്നൂറോ, നാന്നൂറോ ഉണ്ടു്. അവയെങ്കിലും നല്ലവണ്ണം മനസ്സിലാക്കി സംഭരിക്കാൻ ശ്രമിക്കേണ്ടതാണ്. ഇന്നു് കരുന്തോട്ടിപോലും കിട്ടുന്നതിനു വിഷമമായിരിക്കുന്നു. നാം സംഘടിച്ചു് ഔഷധസംഭരണത്തിൽ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

ഔഷധസംസ്കാരത്തിലേക്കു കടക്കാം. ആയുർവേദത്തിന്റെ ഔഷധസംസ്കരണം കഷായരസം കാരണത്തിൽ അധിഷ്ഠിതമാണ്. ആ കഷായത്തെ ഗുളികയാക്കിക്കളയാമെന്നു വിചാരിക്കുന്നതു് മൌഢ്യമാണ്. നമ്മുടെ കഷായം പോയാൽ നമ്മുടെ സംസ്കാരംപോയി. കഷായത്തിന്റെ മഹത്വം നിങ്ങളൊന്നാലോചിക്കുക. തൈലപാകത്തിനും സ്നേഹപാകത്തിനും, അരിഷ്ടം, ആസവം, മുതലായതിനും എന്നുവേണ്ട എല്ലാററിനും കഷായംഅടിസ്ഥാനമായിരിക്കുന്നു.

---

[15- 6- 1123. ആയുർവേദകാളേജിൽവച്ചു് ഡാക്ടർ കെ. ജി. ഗോപാലപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടിയ ആയുർവേദിക് റിസർച്ചുയൂണിയൻ വാർഷികസമ്മേളനത്തിൽ, ആയുർവേദാചാര്യ, മി. ഭാർഗ്ഗവൻചെയ്ത പ്രസംഗം.]

ഇതു ചിന്തിക്കാതെ നൗകഴ്മുദ്ദേശിച്ചു എല്ലാംകൂടി ഗുളികയാക്കാമെന്നു പറയുന്നതു എന്തൊരു സാഹസമാണു്? പാലുചേർത്തുപാകംചെയ്യുന്ന യോഗത്തിൽ,പാലുവേവുമ്പോൾ നെയ്യാകുന്നതുകൊണ്ടു് പാലിനുപകരം നെയ്ചേർക്കാമെന്നു് പണ്ഡിതന്മാർപോലും വാദിക്കുന്ന കാലമാണല്ലോ ഇതു്. അതുകൊണ്ടു് ഈ അഭിപ്രായത്തിൽ ആശ്ചർയ്യപ്പെടേണ്ടതില്ല.

നാം ദരിദ്രരാണെങ്കിലും ആയുർവ്വേദം ദരിദ്രമല്ല. ശാസ്ത്രത്തിൽ കാലോചിതമായ മാററങ്ങൾ വരുത്തുവാൻ അനുവാദമുണ്ടു്. അങ്ങനെ വരുത്തിയുമിരുന്നു. ഉചിതങ്ങളായ അത്തരം പ്രവർത്തനങ്ങൾക്കു് ധനവും പൊതുജനങ്ങളുടെ പ്രോത്സാഹനവും അത്യാവശ്യമാകുന്നു. ആയുർവ്വേദത്തിലെ ചികിത്സ തുടങ്ങുന്നതുതന്നെ ജ്വരത്തിനു് പട്ടിണിയിടണമെന്നു പറഞ്ഞുകൊണ്ടാണു്. അതുകൊണ്ടു നമ്മളും പട്ടിണിക്കാരായി. ആയുർവ്വേദം പരിഷ്കരണാർഹമല്ലെന്നല്ല എൻെറ അഭിപ്രായം. അതിൻെറ തത്വസംഹിതയെ സ്പർശിക്കുന്ന പരിഷ്കരണം ആയുർവ്വേദത്തിൻെറ ബഹിഷ്കരണമായിരിക്കും. ആർഷഭാരതത്തിലെമാതാക്കൾ മുലപ്പാൽകൊടുത്തു കുഞ്ഞുങ്ങളെ ഓമനിച്ചു ഓരോരോ അദ്വൈതം ചൊല്ലി ഉറക്കിവരുന്നു. ഇന്നത്തെ അമ്മമാർ മുലപ്പാലിനുപകരം കുപ്പിപ്പാലുകൊടുത്തവരെ വളർത്തുന്നു. ഇതുപോലെ ആയുർവ്വേദം പഠിക്കാൻ വരുന്ന വിദ്യാർത്ഥികളെ അവരുടെ ആദ്യദശയിൽ പാശ്ചാത്യാഭിമാനമാകുന്ന കുപ്പിപ്പാലുകൊടുത്തു് ഭ്രമിപ്പിച്ചുകൊണ്ടാണു് വൈദ്യം പഠിപ്പിക്കുവാൻ തുടങ്ങുന്നതു്. അതിൻെറ ജനകീയാജ്ഞയാണു് ഈ പരിഷ്കാരകോലാഹലമെല്ലാം ആയുർവേദകലാംഗനയെ കാതറുത്തുവച്ചു് പൊട്ടുകുട്ടക്കണും തൂക്കണം പൂംതൂക്കി സാരിയുമുടുപ്പിച്ചു് വേശ്യാക്കൂത്തു് തുടങ്ങിക്കണമെന്നാണോ ഈ പരിഷ്കാരഭ്രമികൾ ആഗ്രഹിക്കുന്നതു്? ആയുർവേദത്തിനു ധനം ദുർവ്യയം ചെയ്യുന്നുഎന്നു് പരിതപിക്കുന്നവർ യാഥാർത്ഥ്യത്തിലേക്കു ഒന്നുതിരിഞ്ഞുനോക്കട്ടെ. പാശ്ചാത്യ

ചികിത്സാസമ്പ്രദായത്തിനുവേണ്ടി അനുവദിക്കുന്നതുക ആയുർവ്വേദത്തിനനുവദിക്കുന്നപക്ഷം ഇന്നത്തെ ആയുർവ്വേദാശുപത്രിയുടെ ചരിത്രം അറിഞ്ഞുകൊണ്ടുപറഞ്ഞാൽ, പാശ്ചാത്യചികിത്സകൊണ്ടു് കിട്ടുന്നതിനേക്കാൾ അത്ഭുതകരമായ ഗുണാനുഭവങ്ങൾ പൊതുജനങ്ങൾക്കു്, വിശിഷ്യ സാമാന്യജനങ്ങൾക്കു് ഉണ്ടാകുമെന്നറിയുന്നതിനു സംശയം ലേശമേ ഇല്ല.

---

# ആയുർവ്വേദവും നിരൂപണവും.

(പി. പി. എൻ. പട്ടാമ്പി.)

'വൈദ്യസാരഥി' വൈദ്യവിഷയപ്രതിപാദനപരമാണെങ്കിലും, ആനിലക്ക് ഈ ലേഖനത്തിന് പ്രസക്തിയില്ലെങ്കിലും ഇന്ന് വൈദ്യസാരഥിയിൽ കാണുന്ന ലേഖനങ്ങളും നിരൂപണങ്ങളും വായിക്കുമ്പോൾ മിണ്ടാതിരിക്കുവാൻ തോന്നുന്നില്ല. യാതൊരു വ്യവസ്ഥയുമില്ലാതെ, യാതൊരു വിഷയത്തേയും പററി അല്ലാതെ, വ്യക്തിപരമായ വിമർശനങ്ങൾ ഇന്ന് സാരഥിയിൽ കണക്കിലധികം സ്ഥാനം പിടിച്ചിരിക്കുന്നു. ചിലർ ഇതിനെ സംബന്ധിച്ച് ആക്ഷേപിച്ചുവെങ്കിലും ലേഖനകർത്താക്കൾ ഇനിയും അതുമനസ്സിലാക്കുന്നഭാവം കാണുന്നില്ല. ചില പുതിയ ആളുകൾ, അഥവാ പഴയ ആളുകൾ സ്വകല്പിതങ്ങളായ പുതിയനാമങ്ങളോടുകൂടി രംഗത്തിൽ പ്രവേശിക്കുവാൻ തുടങ്ങുന്നതായി കാണുന്നുമുണ്ട്. അതു് ആയുർവ്വേദത്തിൻെറ ഉയർച്ചക്ക് സഹായമാവുകയില്ലെന്നുമാത്രമല്ല അന്യോന്യം ആളുകൾക്കുള്ള സ്പർദ്ധമൂലം നാശത്തിന് കാരണമാവുന്നതുമാണ്.

നിരൂപണകർത്താക്കൾ പ്രധാനമായി ചില സംഗതികൾ ധരിച്ചുവെക്കേണ്ടതു്—ഒന്നാമതായി അവർ മനസ്സുവെക്കേണ്ടതു് തങ്ങളുടെ ലേഖനത്തിൽ വ്യക്തിപരമായ വിമർശനങ്ങൾ ഉണ്ടാവാതിരിക്കുവാനാണ്. നിരൂപണപരമായ ലേഖനങ്ങൾ എഴുതുമ്പോൾ നിരൂപണവിഷയമായ ലേഖനത്തെക്കുറിച്ചല്ലാതെ തൽകർത്താവിനെക്കുറിച്ച് യാതൊന്നും പറയുവാൻ പാടുള്ളതല്ല. ലേഖനകർത്താവാരെന്നു നോക്കാതെ ലേഖനംവായിച്ച് നിരൂപണം എഴുതുന്നതു് ഇതിന്‌വളരെ സഹായകരമായിരിക്കും. പക്ഷെ സാരഥിയുടെ ലേഖകന്മാരിൽ മിക്കവരും ഇതുമറന്നപോലെയാണ്

തോന്നുന്നതു്-അഥവാ ഈനിയമം അവക്കു നിശ്ചയമില്ലായിരിക്കാം. സാരഥിയുടെ മുക്കാൽഭാഗവും കൈവശംവെച്ച വളരെക്കാലമായി ജിവിച്ചുവരുന്ന 'അസ്ഥിസ്രാവവും' 12-ാം വാല്യം 11-ാം ലക്കത്തിലെ 'സതീത്ഥ്യസമ്മേളനവും' നോക്കിയാൽ ഇതുമനസ്സിലാവുന്നതാണു്. ഈവിധം വ്യക്തിപരമായ വിമശ്നങ്ങളടങ്ങിയ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ അനുവദിക്കുന്നപത്രാധിപരുടെ ദയ കുറെഅധികം കടന്നുപോയി എന്നു് പലരും പറയുന്നതു് ഞാൻ കേട്ടിട്ടുണ്ടു്.

വിഷയമില്ലാത്തവിഷയത്തെക്കുറിച്ചു് നിരൂപണം എഴുതുന്നതും ഇതുപോലെ അപഹാസ്യമായ ഒരു സമ്പ്രദായമാണു്. അച്ചടിപ്പിഴകളേയും സാധാരണയായിവന്നുപോകാവുന്ന തെററുകളേയും ചൂണ്ടിക്കാട്ടി ലേഖനകത്താവിനെ അപഹസിക്കുന്ന ഈ രീതി വ്യക്തിപരമായ വിമശ്നത്തിൻെറ മറെറാരുവശം മാത്രമാണു്. 11-ാം ലക്കത്തിൽ സതിത്ഥ്യസമ്മേളനം എന്ന ലേഖനത്തിൽ തൽകത്താവു് ഈ ഒരു തെററു് പലദിക്കിലും ആവത്തിച്ചിട്ടുണ്ടു്. ലേഖനകത്താവിൻെറ-എഴുതുമ്പോളുള്ള ഉദ്ദേശംമനസ്സിലാവാതിരുന്നാൽമാത്രമെ അയാളുടെ വാചകങ്ങളിലുള്ള തെററുകൾ നിരൂപണവിഷയമാവുകയുള്ളു എന്നാണു്എനിക്കുതോന്നുന്നതു്. അഥവാ ഇത്തരം തെററുകളും നിരൂപണവിഷയമാവാം; പക്ഷെ അതിനുള്ള സ്ഥലം 'വൈദ്യസാരഥി'യല്ല; വ്യാകരണവും, ഭാഷാശാസ്ത്രവും പ്രതിപാദിക്കുന്ന മററു പത്രങ്ങളാണു്; അവ ഇന്നു് ധാരാളമുണ്ടുതാനും.

ഒരുവിഷയത്തെക്കുറിച്ചു്—ലേഖനം—നിരൂപണംചെയ്യുമ്പോൾ അതിൽനിന്നും അതീതമായവിഷയത്തെ അതിൽ വലിച്ചുകൊണ്ടുവന്നു് പ്രത്യക്ഷമാക്കുന്നതു് ശരിയല്ല. സതീത്ഥ്യസമ്മേളനവും, പ്രമേഹരോഗവും രണ്ടും രണ്ടാണെന്നു് 'സാരഥി'യിലെ 'സരസൻ' എന്തുകൊണ്ടോ മറന്നിരിക്കുന്നു. അഥവാ ശ്രീ. വാസുദേവനമ്പീശനെക്കുറിച്ചു് വ്യക്തിപരമായ ഒരു വിമശ്നത്തിനു് ഈവിധത്തിലായിരിക്കാം അദ്ദേഹം

വഴികണ്ടതു്. പ്രസ്തുത ലേഖനത്തിൽ, ശ്രീ. വാസുദേവനമ്പീശൻ വൈദ്യനാഥ്വദൈവമൻ എന്നപേരിനു് അർഹനാണോ എന്നു് അറിയുവാൻ, സരസൻ എഴുതിയ പ്രസ്തുതലേഖനവും, ശ്രീ. നമ്പീശന്റെ 3-ാംവാല്യം 6-ാംലക്കത്തിലെ ലേഖനവും ശ്രീ. അനന്തൻ എമ്പ്രാന്തിരിയുടെ ഒരു ലേഖനവും നോക്കി വിദ്വാന്മാർ തീർച്ചയാക്കേണമെന്നാണു് ലേഖനകത്താവു് പറയുന്നതു്. പക്ഷെ എന്തെല്ലാംനോക്കിയാണു് ആ അർത്ഥതീർച്ചയാക്കേണ്ടതു് എന്നു് ആ വിദ്വാന്മാർതന്നെ അറിയാം. ഒരുപക്ഷെ തന്റെ ലേഖനം നോക്കണമെന്നുള്ള സരസന്റെ അപേക്ഷ അപ്പോഠം ചിലവായില്ലെന്നുംവരാം. ഇതെല്ലാംതന്നെയും വിഷയത്തിൽനിന്നും അതീതമായും, വ്യക്തിപരമായുമുള്ള നിരൂപണങ്ങഠംക്കു് ഉദാഹരണമാണു്. സാരഥിയിലെ മററു പല ലേഖനങ്ങളിലും ഇതു തെളിഞ്ഞു കാണാം. ഉദാഹരണമായി സതീർത്ഥ്യസമ്മേളനം എടുത്തു എന്നേയുള്ളു.

നിരൂപണങ്ങളെ മററുചില സ്വാർത്ഥ്യോദ്ദേശങ്ങഠംക്കു വേണ്ടി വിനിയോഗിക്കുന്നതുംതെററാണു്. താൻപറയുന്ന ഒരു സംഗതിസ്ഥാപിക്കുവാൻ തന്റെ ലേഖനങ്ങളും, ഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളും നോക്കുവാൻ വായനക്കാരോടു് ആവശ്യപ്പെടുന്നതു്—ഇവിടെ ലേഖനങ്ങളുടേയും മററും പേരും, ചിലപ്പോഠം പ്രസ്സും, പേജും, വിലയും പറയുന്നുണ്ടു് എന്നതു് പ്രസ്താവ്യമാണു്—തികച്ചും നൂതനമായ ഒരുതരംപരസ്യമാണു്. അങ്ങിനെയുള്ള ലേഖനങ്ങളിൽ നിന്നും വല്ലതും ഗ്രഹിക്കുവാൻ സാധിക്കുമെന്നു വിചാരിച്ചു് അതു് വായിക്കുന്നവർ ഈ പരസ്യം കണ്ടു് മടുക്കുന്നതു് പതിവായിത്തീന്നിരിക്കുന്നു. ഉദാഹരണം ആവശ്യമുണ്ടെന്നു് തോന്നുന്നില്ല. വേണമെന്നുള്ളവർ സാരഥിയുടെ കഴിഞ്ഞ ലക്കങ്ങഠം ഒന്നുനോക്കിയാൽ മതി.

ഈവക അബദ്ധങ്ങളും, തെററുകളും, പുറപ്പെടുവിച്ചു് താൻ മററുള്ളവരെ തോല്പിച്ചു് പ്രഥമസ്ഥാനം കൈയേറി

എന്നുവിചാരിച്ച് ഞെളിയുന്നതു് ഇതിലും വിചിത്രമായിരിക്കുന്നു. അങ്ങിനെയുള്ള ബോധം മൂലമാണു് പലരും പല നൂതന ലേഖനങ്ങൾ—അവയിൽ ഒന്നും ഉണ്ടാകില്ല—എഴുതുന്നതു്; സ്വന്തമായ ചിലപേരുകൾ സ്വീകരിക്കുന്നതു്.

മേൽപ്രസ്താവിച്ച സംഗതികളിൽ ലേഖകന്മാരുടെ ശ്രദ്ധ പതിയുന്നതു് അവൎക്കും, മററുള്ളവൎക്കും ഒരുപോലെ ഉപയോഗ പ്രദമായിരിക്കും.

---

## നമ്മുടെ ചില കാൎയ്യങ്ങൾ.

---

Vaidya Kalanidhi M. C. Mathew

വൈദ്യസാരഥിമുഖേന ചിലതെല്ലാം എഴുതിയാൽകൊള്ളാമെന്നുള്ള ദീൎഘകാലവാഞ്ചനയുടെ ഫലമായി ഇപ്പോൾ മാത്രം സാധിച്ചിട്ടുള്ളതാണീചെറുലേഖനം. ആൎയ്യവൈദ്യന്മാർ ശരിയായി സംഘടിയ്ക്കുകയും കാലോചിതമായിവൎത്തിക്കുവാൻ പഠിയ്ക്കുകയും ചെയ്യേണ്ട ഒരു പ്രത്യേകസന്ദർഭത്തിലാണു് നാമിപ്പോൾ എത്തിച്ചേൎന്നിരിയ്ക്കുന്നതു്. അതിനാൽ ആയുൎവ്വേദപ്രണയികളായ എല്ലാവരും സുഷുപ്തിയിൽനിന്നു് ഞെട്ടിഉണൎന്നു്, ചുററുപാടുകളെ നല്ലവണ്ണം നോക്കികണ്ടു്, സ്വാഭിമാന സംരക്ഷകരായി നില്ക്കണമെന്നു് മുഖവുരയായി പറഞ്ഞുകൊള്ളട്ടെ.

ആൎയ്യവൈദ്യപരിപോഷണാൎത്ഥം ഇന്നു പല സംരംഭങ്ങൾ അങ്ങിങ്ങായി നടക്കുന്നുണ്ടെങ്കിലും, കാൎയ്യമായ പുരോഗതി ഉണ്ടാകുന്നില്ലെന്നുള്ളതു് നിഷ്പ്രയാസം മനസ്സിലാക്കുവാൻ കഴിയുന്നതാണു്. ഒന്നു തീൎച്ചയാണു്, വൈദ്യന്മാരും നമ്മുടെ ഗവൎമ്മെൻറും ഇങ്ങനെ അലസമായ ഒരു ഗതിയാണു് ഇനിയും തുടരുന്നതെങ്കിൽ-ആയുൎവ്വേദം ഉദ്ധരിയ്ക്കപ്പെടുകയില്ലെന്നുമാത്രമല്ല, അതിൻെറ അധഃപതനം പരമകാഷ്ഠയിൽ

റഎത്തിച്ചേരുകയും ചെയ്യും. സമ്മർദ്ദംതാങ്ങുവാൻവയ്യാത്ത വണ്ണം പ്രതിലോമശക്തികൾ ഇന്നു വർദ്ധിച്ചിട്ടുള്ളതാണി തിനുകാരണം. ആയുർവൈദ്യവൃത്തികൊണ്ടു വയറുപിഴപ്പ് നടക്കുമെന്നുള്ളതിലല്ലാ തദ്രൂപജീവികൾ അഭിമാനംകൊള്ളേ ണ്ടതു്. ഏതുതൊഴിലിൽപ്പെട്ടവർക്കും അഷ്ടിക്കുള്ളവഴി എ ങ്ങനെയും കിട്ടും. ചിലപ്പോൾ സാമ്പത്തികമായ ഉന്നതിയും ലഭിക്കും.

അതിനെ ഗണ്യമാക്കുവാനില്ല. എന്നാൽ ഈ വൈ ദ്യശാസ്ത്രത്തിൻെറ മേന്മയെ ലോകത്തിനു വെളിപ്പെടുത്തി-ഇതിൻെറ അഭിമാനത്തെപുലത്തി മററുള്ളവക്കൊപ്പം നട്ടെ ല്ലുനിവർന്നുനില്ക്കുവാൻ നമുക്കുകഴിയുമെങ്കിൽ അതഭികാമ്യമാ ണു്.

പഴയകാലത്തെ പ്രമാണികത്വവും, കഴിഞ്ഞുപോയ കാ രണവന്മാരുടെ വമ്പത്വവും, കൊമ്പത്വവും പറഞ്ഞു് ഈ യാന്ത്രികയുഗത്തിൽ ജീവിയ്ക്കുന്ന അനന്തിരവന്മാരായനമ്മ ളിൽ ചിലർ ഇന്നും അപ്വസന്മാരായി ജീവിയ്ക്കുന്നതോത്താൽ കഷ്ടം! മൂക്കിൽ കയ്യ്വച്ച് സഹതപിയ്ക്കുയല്ലാതെന്തുപറയു വാനാണു്. കാലചക്രം അതിവേഗത്തിൽ കറങ്ങി മുൻപോ ട്ടു പായുന്നു. ലോകം പഴയതിനെ കൈമറന്നു് പുരോഗമി യ്ക്കുന്നു. ഒരുകാലത്തു് അതിശയമെന്നു കരുതിയിരുന്ന പല തും ഇന്നത്തെ ശാസ്ത്രജ്ഞൻെറ മുമ്പിൽ വെറും പിള്ളകളിക ളായിമാത്രം തീന്നിരിക്കുന്നു. സ്ഥലകാലദൈർഘ്യം ഇന്നു ഗ ണനീയമല്ല. ഒരുവിധത്തിൽ പറഞ്ഞാൽ ഇന്നത്തെ ലോ കത്തിൻെറ അസ്തിത്വംതന്നെ ചില ചെറുബോമ്പുകളിൽ ഉള്ളടക്കം ചെയ്യുകഴിഞ്ഞിരിയ്ക്കുന്നു. ഇങ്ങനെ എന്തെന്തു വ്യത്യാസങ്ങൾ ലോകത്തിൽ അനുനിമിഷം ഉണ്ടായിക്കൊ ണ്ടിരിയ്ക്കുന്നു. എന്നാൽ ഇവയൊന്നും അറിയാതെ—അറി യണമെന്നാഗ്രഹമില്ലാതെ—അറിഞ്ഞാൽ അതനുസരിച്ച് പ്രവത്തിയ്ക്കാതെ കഴിഞ്ഞുകൂട്ടുന്ന ഒരു ജനത—വൈദ്യോപ ജീവികൾ ഭൂമുഖത്തുണ്ടെങ്കിൽ അവർ നശിയ്ക്കുയല്ലാതെ

മററെന്തു സംഭവിയ്ക്കാനാണ്. ചരിത്രം ഇതിനുസാക്ഷ്യം വഹിയ്ക്കുന്നുണ്ട്. ഇന്നത്തെ രാഷ്ട്രജനതയെതന്നെ നോക്കിയാൽ കാലത്തിനൊത്തു് പുരോഗമിയ്ക്കാത്ത സമുദായമെല്ലാം അധഃസ്ഥിതിയിൽ കിടക്കുന്നു. സ്വയം മററുള്ളവരുടെ ചവിട്ടേല്ക്കുന്നു. അതിനാൽ ഇന്നെല്ലാവരും ഉണർന്നു സംഘടിയ്ക്കുന്നു. അതിനുവേണ്ടി സമുദായനേതാക്കന്മാർ വെമ്പൽ കൊള്ളുന്നു.

"ആചാര്യസർവ്വചേഷ്ടാസു
ലോക ഏവ ഹി ധീമതഃ" ഇതു് നമുക്ക്

പ്രഥമപാഠമല്ലയോ?

കാർമേഘജടിലമായ അന്തരീക്ഷത്തിൽ ചില രജതരേഖകൾ അങ്ങിങ്ങായി ഉണ്ടായികാണുന്നതുപോലെ—നമ്മുടെ നാട്ടിലും ചില വൈദ്യമണ്ഡലവിദ്യുൽരേഖ ഉണ്ടായികാണുന്നതു നിതരാംസന്തോഷാവഹമാണ്. തൽപ്രവത്തകർ അഭിനന്ദനാർഹർതന്നെ. ഈ സന്ദർഭത്തിൽ ഒരുകാര്യം വിശേഷാൽ ഓർമ്മിപ്പിച്ചുകൊള്ളട്ടെ, കഴിവും പ്രാപ്തിയുംഉള്ള കുറെവൈദ്യന്മാർ മുമ്പോട്ടുവന്നു് അവരുടെസമ്പത്തും, സ്വാധീനവും കുറെഎല്ലാം മററു വൈദ്യസഹോദരന്മാക്കുവേണ്ടി ചിലവുചെയ്യാതെ നമ്മുടെ സംഘടനാപരമായ പുരോഗതി ശരിയ്ക്കുസാദ്ധ്യമാകയില്ല. അങ്ങനെ ചെയ്തുമാത്രമേ ഏതു സമുദായവും നന്നായിട്ടുള്ളൂ. പേരും പെരുമയും സിദ്ധിച്ചിട്ടുള്ളവരും ബഹുജനസമ്മതം നേടിയിട്ടുള്ളവരുമായ ചില വൈദ്യന്മാർ അണിയറയിൽനിന്നു് അരങ്ങത്തേക്കിറങ്ങി, അവരോടൊന്നിച്ചു് ഇതിൽ അനുഭാവമുള്ള മററുജനനേതാക്കന്മാരേയുംക്രൂട്ടി—ഇതിൻെറ പ്രചരണത്തിനും ചിലവുകൾക്കും വേണ്ടി ഒരു നല്ലതുക പിരിയ്ക്കുവാൻ നാടൊട്ടുക്ക് സഞ്ചരിയ്ക്കുമെങ്കിൽ അവിടവിടെയുള്ള വൈദ്യന്മാർ ഇതിൽ കാര്യമായി സഹകരിയ്ക്കുതന്നെചെയ്യും. തന്നിമിത്തംപണസംബന്ധമായികേന്ദ്രത്തിൽകുഴപ്പംഇല്ലാതെപ്രസ്ഥാനം മുൻപോട്ടുകൊണ്ടുപോകുകയും ചെയ്യാം. നമ്മൾ ശരിയായി സംഘടിച്ചു്

ഉത്തമവൈദ്യനേതാക്കന്മാരുടെ പിമ്പിൽ അണിനിരക്കുമെങ്കിൽ നമുക്കു ഗവൎമ്മെണ്ടിൽനിന്നും കിട്ടേണ്ടഫലത്തെ കിട്ടുകയും, വാങ്ങേണ്ടഫലത്തെ വാങ്ങിക്കുകയും ചെയ്യുവാൻ നിശ്ചയമായും സാധിക്കും. അതിനാൽ ഇന്നുതുടങ്ങിയിട്ടുള്ള സംഘടനകളുടെ നിൎവിഘ്നമായ പുരോഗതിക്കും—അഭിവൃദ്ധിക്കുംവേണ്ടി വൈദ്യസമക്ഷം മേല്പറഞ്ഞസംഗതി ഞാൻ ചിന്താവിഷയമാക്കുന്നു

അടുത്തു ചില കാൎയ്യങ്ങൾകൂടി പറഞ്ഞുകൊള്ളട്ടെ. വാളെടുത്തവനെല്ലാം വെളിച്ചപ്പാടെന്നമട്ടിൽ മററുതൊഴിലുമുട്ടിയഫലമോ ഇന്നു്, പഴയവിലക്കു് ഒരു പത്തണയോ ഇന്നത്തെവിലക്കു് ഒരു രണ്ടുരൂപായ്ക്കോ കിട്ടുന്ന സഹസ്രാധികയോഗമുള്ള ഒരു പുസ്തകവും വാങ്ങി സ്വയം ശിക്ഷിതനായി വൈദ്യനാമധാരിയായിട്ടു് എന്തു മഹാരോഗങ്ങൾക്കും ഉറപ്പുപറഞ്ഞു് ചികിത്സ ആരംഭിക്കുക ആയി. രോഗങ്ങളെല്ലാം സാദ്ധ്യാസാദ്ധ്യഗണനയിൽ പെട്ടിട്ടുകളാണെല്ലോ. എന്നാൽ ഈ കൂട്ടർക്കിതിനെപ്പററി യാതൊരു ചിന്തയുമില്ല. നവീന ശാസ്ത്രവെളിച്ചത്തിൽകൂടി സ്ഫടികസ്ഫുടമായി രോഗനിൎണ്ണയംചെയ്തു് അസാദ്ധ്യകോടിയിൽ എണ്ണപ്പെട്ടിട്ടുള്ള പല വ്യാധികളും ഇങ്ങനെയുള്ളവരുടെ ദൃഷ്ടിയിൽ പെടുമ്പോൾ അവ സാരമില്ലാത്തതാണെന്നും, അതൊരശോവായുവിൻെറ ഉപദ്രവമാണെന്നും, പനി എണ്ണക്കേടുകൊണ്ടുണ്ടാകുന്നതാണെന്നും, നെഞ്ചിനുവേദന കുറയാതിരിക്കുന്നതു് കഴമ്പു് പുരട്ടാത്തതുകൊണ്ടാണെന്നും മററും വിധികല്പിക്കുക ആയി. ഈ ഒരു കാൎയ്യമാണു് സഹിക്കാൻ പാടില്ലാത്തതു്. ആരേക്കണ്ടാൽ രക്ഷകിട്ടുമെന്നാശിച്ചിരിക്കുന്ന രോഗിയും അവൻെറ ബന്ധുക്കളും ദുൎദ്ദൈവവശാൽ ഇങ്ങനെയുള്ളവരുടെവലയിൽ അകപ്പെടുന്നു. ചികിത്സ മുറക്കുനടത്തുന്നു. രോഗം പെട്ടെന്നു മൂൎച്ഛിക്കുന്നു രോഗി അപായപ്പെടുന്നു എനിക്കൊന്നാണിതിൽ പറയുവാനുള്ളതു്. നാട്ടുവൈദ്യൻ എന്നു പേരുള്ളവൻ [സൎവ്വജ്ഞഭാവേന] എന്തിനാണിങ്ങനെയുള്ളതിൽ വലിഞ്ഞുകയറിച്ചെന്നു് ചികിത്സചെയ്തു് പാവനമായ

ഈ വൈദ്യശാസ്ത്രത്തിന്ന് വെറുതെ അപമാനം വരുത്തിവ യ്ക്കുന്നു? രോഗമെല്ലാം കുറയുന്നതല്ല അതിന്നാരും ചികിത്സി യ്ക്കുകയുംവേണ്ട. രോഗി അവൻെറ കാലത്തിന്ന മരിച്ചുകൊ ള്ളട്ടെ.

ഞാനറിയുന്ന ഒരു കാമിലാചികിത്സകനുണ്ട്. എങ്ങ നെയോ മഞ്ഞപ്പിത്തത്തിന്ന് ചില മരുന്നുകൾ ഈ ആൾ പഠിച്ചുവച്ചിട്ടുണ്ട്. ചില രോഗികൾക്കെല്ലാം ഗുണവും കി ട്ടിയിട്ടുണ്ട്. എന്നാൽ ടിയാൻെറ കണ്ണിൽപെടുന്ന രോഗി കളെല്ലാം പിത്തരോഗികളാണ്. അതാണതിശയം! ഈ വൈദ്യൻെറ അടുക്കൽ സാക്ഷാൽ ക്ഷയരോഗബാധിതനായ ഒരാളെ കൊണ്ടുചെന്നു. പരിശോധനയിൽ മറെറാരു ദീന ത്തിൻെറയും സംശയം ഉണ്ടായില്ല. രോഗം പിത്തംതന്നെ എന്നുനിശ്ചയിച്ചു. അതിന്ന് ആദ്യമായി നഞ്ചുംകുരുചേർന്ന ഒരു ഗുളികകൊടുത്തു് വയറിളക്കി. അതിന്നശേഷം രോഗി യ്ക്കല്പംകൂടി വിശപ്പുണ്ടായി. വീട്ടുകാൎക്ക് വൈദ്യനിൽ പൂൎവാ ധികം വിശ്വാസവുമായി. വൈദ്യൻെറ പിന്നത്തെ പ്രധാന നിൎദ്ദേശം—കരിമ്പിൻവെള്ളം വയറുനിറയെ കുടിപ്പിയ്ക്കണ മെന്നാണ്. ഈ വെള്ളത്തിൽ കരളുമുങ്ങിക്കിടക്കുമ്പോൾ ദീനക്കാരൻെറ പനിയും കുറയും, മൂത്രവും തെളിയും, ക്ഷീണ വും മാറും എന്നാണ് ഫലസിദ്ധി കല്പിച്ചതു്. കരൾ എവി ടെയിരിയ്ക്കുന്നു, വെള്ളം എവിടെചെല്ലുന്നു, ഇതുവല്ലതും ടി യാൻ അറിയുന്നുണ്ടോ. എന്തിന്ന് ഇങ്ങനെ ചിലതെല്ലാം ചെയ്തു് ഒരുമാസത്തിന്നശേഷം രക്തം ഛൎദ്ദിച്ച് രോഗിപെ ട്ടെന്നു മരിച്ചെന്നുപറഞ്ഞാൽ കഴിഞ്ഞല്ലോ. ഈ രോഗി ഒരു ഗവമ്മെൻറ ജീവനക്കാരൻ ആയിരുന്നു. ഈ അടുത്തകാല ത്തുനടന്ന പരമസത്യമായ ഒരുസംഭവവും ആണിതു്. എന്താ തരക്കേടുണ്ടോ.

ഇതുപോലെതന്നെ അഞ്ചാറുമാസം മുമ്പുനടന്ന ഒരുസം ഭവംകൂടി സന്ദൎഭവശാൽ പറഞ്ഞുകൊള്ളട്ടെ. ബി. എ. ബി രുദധാരിയായ ഒരു ചെറുപ്പക്കാരൻ ക്ഷയരോഗബാധിതനായി

സുപ്രസിദ്ധ ക്ഷയരോഗചികിത്സാകേന്ദ്രമായ മദനപ്പ ള്ളിയിലെത്തി അവിടുത്തെ പ്രധാന ഡാക്കറായ ബഞ്ചമന്റെ സന്നിഷ്കർഷമായ ശുശ്രൂഷയിൽ കുറെനാൾ താമസിച്ചു. എന്നാൽ ഗുണമൊന്നും കിട്ടാഴികയാൽ രോഗിയെ സ്വദേശ ത്തേക്കു കൊണ്ടുപൊയ്ക്കൊള്ളുവാൻ അദ്ദേഹം നിർദ്ദേശിച്ചു. ഈ സമയം രോഗിക്കു് കലശലായ അതിസാരം ഉണ്ടായി ക്കൊണ്ടിരുന്നു. വീട്ടിൽ കൊണ്ടുവന്നതിനുശേഷം ഒരു ബാ ലചികിത്സാവിദഗ്ദ്ധൻ അടുത്തുകൂടി. "ഇതാരുപറഞ്ഞു ക്ഷ യമാണെന്നു് ഇങ്ങനെ എത്രയോ എണ്ണത്തെ ഞാൻ കണ്ടിട്ടു ണ്ടു്. കുടലിൽ കരപ്പന്റെ ഉപദ്രവം ഉണ്ടായിട്ടു് വയറിളകു ന്നതാണു്. ഞാനൊരു കഷായവും പൊടിയുമുണ്ടാക്കിത്ത രാം ദിനം കുറഞ്ഞാൽ പോരയോ" മതി! മതി! വീട്ടുകാർ അ തിനു സമ്മതിച്ചു. എന്നാൽ പിന്നീടധികദിവസം ചികി ത്സിക്കേണ്ടതായി വന്നില്ലെന്നുമാത്രം പറഞ്ഞാൽ കഴിഞ്ഞ ല്ലോ. ഇതുകൊണ്ടു് ഞാനാരേയും കുററം പറയുകയല്ല. എ ന്റെ ഉദ്ദേശവും അതല്ല. ആക്കും തെററുപററാം. മനു ഷ്യാരും പൂർണ്ണരല്ല. എന്നാൽ അതിലും വ്യത്യാസമുണ്ടു്. ഇമ്മാതിരി പ്രവൎത്തനങ്ങൾകൊണ്ടു് ഇന്നത്തെ സാമാന്യജ നതയിൽ ഭൂരിപക്ഷവും, ചികിത്സചെയ്യുന്ന വൈദ്യന്റെ യോഗ്യതായോഗ്യതയെ പരിഗണിക്കാതെ—ചെയ്യപ്പെടുന്ന ചികിത്സാപദ്ധതിയെ പൊതുവേ അവഹേളിക്കുകയും അവ മതിക്കുകയും ആണു് ചെയ്യുന്നതു്. തന്നിമിത്തം നാട്ടുവൈ ദ്യനെന്നും, നാട്ടുചികിത്സയെന്നും പറഞ്ഞാൽ ഇന്നേതാണ്ടൊ രു നിസ്സാരഭാവം ജനത കൈക്കൊള്ളുന്നുണ്ടു്. അതിനാൽ സാമാന്യം ഭേദമായ വൈദ്യന്മാരെമാത്രം പൊതുലോക ത്തിൽ പ്രത്യക്ഷപ്പെടുത്തതക്കവണ്ണം ഇന്നത്തെ മെഡിക്കൽ കൌൺസിൽകൊണ്ടോ മറേറാ വല്ലതും സാധിച്ചിരുന്നെ ങ്കിൽ നന്നായിരുന്നു. ഇടക്കാലത്തുണ്ടായ രജിസ്ട്രേഷൻകൊ ണ്ടു് ആയുൎവ്വൈദ്യലോകം പതിന്മടങ്ങു് ദുഷിക്കുകയാണിവിടെ ചെയ്തിട്ടുള്ളതു്. അതും നമ്മുടെ ദുർദ്ദശാപരിപാകമെന്നല്ലാ തെന്തുപറയുവാനാണു്.

ആയുർവൈദ്യന്മാൎക്കിന്നു് ചികിത്സാമണ്ഡലത്തിൽ ഒരു സ്ഥാനം കിട്ടാതെ പോകുന്നെങ്കിൽ തീൎച്ചയായും അതു നമ്മുടെ സ്ഥായിയായ വീഴ്ചയാണു്. നാട്ടുവൈദ്യന്മാർ കുറെ അധികം ശ്ലോകവും പഠിച്ചു് "എല്ലാം നമ്മുടെ ഗ്രന്ഥത്തിലുള്ളതാണു്." മററവരുടേതെല്ലാം നമ്മളുടേതിൽനിന്നെടുത്തതേയുള്ളു" എന്നഭിമാനിച്ചു് സ്വയം വിജൃംഭിതരായി ഇരുന്നാൽ—അങ്ങനെ വീർപ്പുമുട്ടി അന്തരിച്ചുപോകാമെന്നല്ലാതെ യാതൊരു ഫലവും ഉണ്ടാവാനില്ല. വാസ്തവത്തിലിന്നു അല്ലോപ്പതി വളരെ പുരോഗമിച്ചുകഴിഞ്ഞിരിക്കുന്നു. നമ്മുടെ വൈദ്യശാലകൾ ഭൂരിപക്ഷവും ഇന്നു് ചികിത്സാശാലകൾ എന്നുള്ളനിലവിട്ടു് വില്പനശാലകളായിമാത്രം തീൎന്നിരിക്കുയാണു്. കാൎയ്യമായ ദീനങ്ങൾ മുക്കാലും നമ്മുടെ ചികിത്സയിൽ ഇന്നത്തെ ലോകം നമ്മെ വിശ്വസിച്ചേല്പിക്കുന്നില്ല. അതിനും കാൎയ്യം ഇല്ലാതില്ല പ്രതിദിനജീവിതത്തിൽ സാധാരണാവശ്യങ്ങൾക്കു് സുകരമായ വിധത്തിൽ ഏതൊന്നു പ്രയോജനപ്പെട്ടുമോ അതിൽ മനുഷ്യർ കൂടുതൽ ഇഷ്ടപ്പെട്ടും. ഇങ്ങേ അററം ഒരു വലിയ സദ്യോവ്രണം ഉണ്ടായാൽ ഒന്നു കുത്തിക്കെട്ടി മരുന്നുവച്ചു് വിടുവാൻ നമ്മിൽ എത്രപേൎക്കു സാദ്ധ്യമാകും. ആ സ്ഥാനത്തു നമ്മൾ യഷ്ടീമധുസപ്പിസ്സു് പുരട്ടിവച്ചു കെട്ടുന്നതു് പഴപ്പുണ്ടാകുവാനും, കരിയുവാൻ കാലതാമസം വരുവാനും ഇടയായേക്കാവുന്നതാണു്. പ്രത്യുത അസ്ഥിമാത്രാവശേഷമായി ഛിന്നഭിന്നമായി തീരുന്ന ചില ശരീരഭാഗങ്ങൾ കുത്തിക്കെട്ടി മരുന്നു വയ്ക്കുന്നതുകൊണ്ടു് എത്രവേഗത്തിലിന്നു് കറഞ്ഞുകാണുന്നുണ്ടു്. സദ്യോവ്രണങ്ങൾ കുത്തിക്കെട്ടുവാൻ നമുക്കു് വിധിയുണ്ടു്. എന്നാൽ അതിനു വശമില്ലാത്തതുകൊണ്ടു് അങ്ങനെയുള്ള ഒരു കേസുവരുമ്പോൾ നമ്മൾ അതുവിട്ടുകളയുകയോ—അതിനിടയാക്കാതെ ആളുകൾ മററു ചികിത്സാപദ്ധതിയെ ആശ്രയിക്കുകയും ചെയ്യും. ഇതുപോലെതന്നെ വലിയ ഒരു പല്ലുവേദനവന്നാൽ മതി. എണ്ണയും തൈലങ്ങളും ഒന്നുംകൊണ്ടു് ചിലപ്പോൾ

വേദന മാറുകയില്ല. ആ സമയത്തു് പല്ലുപറിച്ചുകളയുന്ന തെന്തു് പ്രയോജനകരമാണു്. അതേസമയം കണ്ഠപിണ്ഡ ശോഫവും പാകവും സംഭവിയ്ക്കുന്നു എന്നിരിക്കട്ടെ; അപ്പോഴതൊന്നു പൊട്ടിച്ചുവിട്ടാൽ രോഗിയ്ക്കു് വളരെ ആശ്വാസം ഉണ്ടാകുന്നു. വായിൽക്കൂടി ഭക്ഷണമോ മരുന്നോ കൊടുക്കുവാൻ സാധിയ്ക്കാത്ത സന്ദർഭം വരുന്നു. നമ്മളപ്പോൾ എന്തു ചെയ്യും; മലയേപിളൎക്കുന്ന ദന്ത്യാദിലേപനം ഇട്ടാലും പൊട്ടാതെ വലിയ വേദനയേ ഉണ്ടാക്കുന്ന ചില വിദ്രധികൾ ഒന്നു കീറി ചലം കളയുമ്പോൾ മുതൽ രോഗിയ്ക്കാശ്വാസം കൈവരുന്നു. ഇതൊക്കെ പോകട്ടെ; ഓരോ ഭവനങ്ങളിലും ഇന്നുണ്ടാകാവുന്ന വിഷമപ്രസവങ്ങളിൽ നമ്മുടെ നിസ്സഹായത പരക്കെ അറിയാവുന്നതാണെല്ലോ. ഈ സന്ദർഭത്തിൽ എനിയ്ക്കുനേരിട്ടറിയാവുന്ന ഒരു രോഗിണിയുടെ കാൎയ്യംക്രൂടി പറഞ്ഞുകൊള്ളട്ടെ. ഗർഭിണിയായ ഈ സ്ത്രീയ്ക്കു് കഠിനമായ വയററിൽവേദനയും, രക്തസ്രാവവും ഉണ്ടായി. തുടൎന്നു് കലശലായി ക്ഷീണം, ബോധക്ഷയം വിളർച്ച മുതലായവയും ഉണ്ടായി. ഉടനേ ഒരു ഡാക്ടരുടെ അടുക്കൽ രോഗിയേ കൊണ്ടുപോയി. അദ്ദേഹത്തിൻെറ പരിശോധനയിൽ ഗർഭം—നാളഗർഭമാണെന്നും (ഇതു് ഗർഭപാത്രത്തിൽ നിന്നും അണ്ഡകോശത്തിലേക്കുള്ള കുഴലിൽ ഉണ്ടാകുന്നതാണു്.) ഓപ്പറേഷൻ അത്യാവശ്യമാണെന്നും, എന്നാൽ ഈ ഘട്ടത്തിൽ ചെയ്യുന്നതു് മരണകരമായി തീൎന്നേക്കാമെന്നും അഭിപ്രായപ്പെട്ടു. ഇതിൽ സന്തപ്തചിത്തരായ രോഗിയുടെ ബന്ധുക്കൾ—അതിവിദഗ്ദ്ധനായ വേറൊരു ഡാക്ടറെ സമീപിച്ചു. അദ്ദേഹവും മേല്പറഞ്ഞപ്രകാരംതന്നെ വിധിച്ചു. ഏതായാലും സംശയകരമായ നിലയിൽകിടക്കുന്ന ഈ രോഗിയ്ക്കു് ഉടനെ ഓപ്പറേഷൻനടത്തി, ചില മരുന്നുകളെല്ലാം കൊടുത്തിട്ടു് മറെറാരു സ്ത്രീയുടെ ശരീരത്തിൽനിന്നും കുറെ രക്തമെടുത്തു് കുത്തിവച്ചു. എന്തിനു് ഈ ഉപശയങ്ങൾക്കുശേഷം മൃത്യുവക്ത്രത്തിലെത്തിയിരുന്ന രോഗി മെല്ലെ കണ്ണുതുറക്കുകയും

അല്പാല്പം സംസാരിക്കുകയുംചെയ്തു്, കുറച്ചുദിവസങ്ങൾക്കു ശേഷം ഇപ്പോൾ പരിപൂർണ്ണ സുഖത്തിലെത്തിച്ചേർന്നിരിക്കുന്നു ഇതുപോലെതന്നെ വിഷൂചികയുടെ അന്ത്യഘട്ടത്തിലെത്തിയ ഒരു രോഗിയെ ഞാൻ കണ്ടു. ഏതാണ്ടു് ബാധോപദ്രവം കൊണ്ടുണ്ടായ രോഗമാണെന്നു പറഞ്ഞു് അതിനുള്ള ഒഴിവുകൾ വീട്ടുകാർ ചെയ്യിച്ചുകൊണ്ടിരിക്കുകയുമാണു്. രോഗിയുടെ ശരീരം തണുത്തും, വിയർത്തും കാഴ്ചകുറഞ്ഞും, സംസാരിക്കുവാനുള്ള ശക്തി നഷ്ടപ്പെട്ടും, പരവശംകൊണ്ടു് വിവശമായും കിടക്കുന്ന നിലയിലാണു് ഞാൻ രോഗിയെ കാണുന്നതു്. ഈ നിലയിൽ ഞാനാരോഗിയുടെ ചികിത്സാഭാരം സ്വയം വേണ്ടെന്നുവച്ചു. എനിക്കു വശമുണ്ടായിരുന്നെങ്കിൽ ഞാനാരോഗിയിൽ സിരാമുഖേന ലവണജലം കയറ്റുമായിരുന്നു. അതോടുകൂടി മറ്റുമരുന്നുകളും പ്രയോഗിക്കുമായിരുന്നു. എന്നാൽ ഈ ഘട്ടത്തിൽ ഏറ്റവും ഫലകരമായി കണ്ടിട്ടുള്ള മേല്പറഞ്ഞ ലവണജലപ്രയോഗം അറിവുള്ളവരെക്കൊണ്ടു് ചെയ്യിക്കാതെ—മറ്റുപശമപ്രയോഗങ്ങൾ ചെയ്യവേ—വിലയേറിയ ഒരു മനുഷ്യജീവൻ നഷ്ടപ്പെട്ടെങ്കിലോ എന്നുകരുതി-ഉടനെ അടുത്തുള്ള ആസ്പത്രിയിലേക്കു് കൊണ്ടുപൊയ്ക്കൊള്ളുവാൻ ഞാൻ പറഞ്ഞു. അവിടെ ചെന്നഉടനേ ഉപ്പുവെള്ളംകയററി. വെള്ളം കയറുവാൻതന്നെ വളരെ പ്രയാസമായിരുന്നു. അത്രയ്ക്കു ശരീരശക്തി നഷ്ടപ്പെട്ടിരുന്നു എന്തിനു് പകുതിവെള്ളം കയറിയപ്പോഴേക്കു് ശരീരത്തിനൊരിളംചൂടുണ്ടായി രോഗികണ്ണുതുറന്നു. കുടിക്കുവാൻ വെള്ളം ചോദിച്ചു അങ്ങിനെ അത്ഭുതകരമാംവിധം ആ രോഗി രക്ഷപ്രാപിച്ചു. പിന്നീടാരോഗി എന്നെ കാണുമ്പോൾ പലപ്പോഴും പറയാറുണ്ടു് "ഈ വൈദ്യനാ എന്നെ രക്ഷിച്ചതെന്നു്." ചുമ്മാകിട്ടുന്ന ഈ പ്രശംസാവാചകത്തിൽ അർദ്ധസത്യമുണ്ടെന്നു് ഞാനും ചിന്തിച്ചിട്ടുണ്ടു്. ഇങ്ങനെ നമ്മുടെ ചുററും നടക്കുന്ന അനേകമനേകം സജീവസംഭവങ്ങളെ നാം കണ്ടില്ലെന്നുഭാവിച്ചു് നടന്നാൽകാര്യമായില്ല. നമുക്കു നമ്മേതന്നെ